# വിശ്വമംഗളം ചെയ്യുന്നതിനുള്ള സഹജമായ മാർഗ്ഗമാണ് ശ്രേഷ്ഠ സങ്കല്പങ്ങളുടെ ഏകാഗ്രത

തന്റെ നിരാകാരി സാകാരി രണ്ടു സ്ഥിതികളെയും നല്ല രീതിയിൽ മനസ്സിലാക്കിക്കഴിഞ്ഞോ? രണ്ടു സ്ഥിതികളിലും സ്ഥിതി ചെയ്യുന്നത് സഹജമായി അനുഭവപ്പെടുന്നുണ്ടോ അതോ സാകാര സ്ഥിതിയിൽ സ്ഥിതി ചെയ്യുന്നത് സഹജമായി തോന്നുകയും നിരാകാര സ്ഥിതിയിൽ സ്ഥിതി ചെയ്യുവാൻ പരിശ്രമം വേണ്ടി വരികയും ചെയ്യുന്നുണ്ടോ? സങ്കല്പിച്ചു സ്ഥിതി ചെയ്തു. സെക്കന്റിലെ സങ്കല്പംകൊണ്ട് എവിടെ ആഗ്രഹിക്കുന്നുവോ അവിടെ സ്ഥിതി ചെയ്യുവാൻ സാധിക്കും, സങ്കല്പമാണ് ഉയരത്തിലേക്കു കൊണ്ടുപോകുവാനും താഴേക്കു കൊണ്ടുവരുവാനുമുള്ള ആത്മീയ ലിഫ്റ്റ്, അതിലൂടെ സർവ്വ ശ്രേഷ്ഠമായ അതായത് ഉയർന്ന ലക്ഷ്യത്തിലെത്തിച്ചേരൂ അതായത് നിരാകാരി സ്ഥിതിയിൽ സ്ഥിതി ചെയ്യൂ, അല്ലെങ്കിൽ ആകാരി സ്ഥിതിയിൽ സ്ഥിതി ചെയ്യൂ, അതുമല്ലെങ്കിൽ സാകാരി സ്ഥിതിയിൽ സ്ഥിതി ചെയ്യൂ, ഇങ്ങനെ പ്രാക്ടിക്കലായി അനുഭവം ചെയ്യാറുണ്ടോ? സങ്കല്പ ശക്തിയാൽ എവിടെ ആഗ്രഹിക്കുന്നുവോ അവിടെ നിലകൊള്ളാൻ സാധിക്കും കാരണം ആത്മാവ് ഈ സൂക്ഷ്മ ശക്തികളുടെ അധികാരിയാണ്. മാസ്റ്റർ സർവ്വശക്തിമാൻ എന്നാൽ സർവ്വശക്തികളെയും എപ്പോൾ ആഗ്രഹിക്കുന്നുവോ എവിടെ ആഗ്രഹിക്കുന്നുവോ എങ്ങനെ ആഗ്രഹിക്കുന്നുവോ അതുപോലെ പ്രയോഗത്തിൽ കൊണ്ടുവരുവാൻ സാധിക്കുകയെന്നതാണ്. അതുപോലൊരു അധികാരിയായി അനുഭവം ചെയ്യാറുണ്ടോ? സങ്കല്പങ്ങളെ രചിക്കുന്ന രചയിതാവാണെന്ന് സ്വയം അനുഭവം ചെയ്യാറുണ്ടോ? രചനക്കു വശപ്പെടാറില്ലല്ലോ അല്ലേ? ഒരു സെക്കന്റിൽ ഏതു സ്ഥിതിയിൽ സ്ഥിതി ചെയ്യുവാനുള്ള നിർദ്ദേശം ലഭിക്കുന്നുവോ ആ സ്ഥിതിയിൽത്തന്നെ സ്ഥിതിചെയ്യുക –അങ്ങനെയുള്ള അഭ്യാസമുണ്ടോ? അതോ യുദ്ധം ചെയ്യുന്നതിൽത്തന്നെ സമയം നഷ്ടപ്പെടുത്തുകയാണോ? അഥവാ യുദ്ധം ചെയ്തുകൊണ്ടുതന്നെ സമയം തീർന്നു പോവുകയാണ്, സ്വയം സ്ഥിതി ചെയ്യുവാൻ സാധിച്ചില്ല എങ്കിൽ അവരെ മാസ്റ്റർ സർവ്വശക്തിമാൻ എന്നു പറയുമോ അതോ ക്ഷത്രിയനെന്നു പറയുമോ? ക്ഷത്രിയനെന്നാൽ ചന്ദ്രവംശി.

വർത്തമാന സമയത്ത് വിശ്വമംഗളം ചെയ്യുന്നതിനുള്ള സഹജമായ മാർഗ്ഗം തന്റെ ശ്രേഷ്ഠ സങ്കല്പങ്ങളുടെ ഏകാഗ്രതയിലൂടെ സർവ്വ ആത്മാക്കളുടെയും അലയുന്ന ബുദ്ധിയെ ഏകാഗ്രമാക്കലാണ്. മുഴുവൻ വിശ്വത്തിലെയും സർവ്വ ആത്മാക്കളും വിശേഷമായിട്ട് ആഗ്രഹിക്കുന്നതാണ് ബുദ്ധി ഏകാഗ്രമായെങ്കിൽ മനസ്സ് ചഞ്ചലത വിട്ട് ഏകാഗ്രമായെങ്കിൽ എന്നാണ്. വിശ്വത്തിന്റെ ഈ ആഗ്രഹം അഥവാ ആവശ്യം എങ്ങനെ പൂർത്തീകരിക്കും? നിങ്ങൾ സ്വയം ഏകാഗ്രമാകുന്നില്ലെങ്കിൽ, മറ്റുള്ളവരെ എങ്ങനെ അങ്ങനെ ആക്കുവാൻ സാധിക്കും? അതുകൊണ്ട് ഏകാഗ്രത എന്നാൽ സദാ ഒരേ ഒരു ബാബ രണ്ടാമതൊരാളില്ല, ഇങ്ങനെ നിരന്തരം ഏകരസ സ്ഥിതിയിൽ സ്ഥിതി ചെയ്യുവാനുള്ള വിശേഷ അഭ്യാസം ചെയ്യൂ. അതിനു വേണ്ടി എങ്ങനെയാണോ കേൾപ്പിച്ചിരുന്നത്, ഒന്ന് സങ്കൽപങ്ങളെ ശുദ്ധ സങ്കൽപങ്ങളാക്കി പരിവർത്തനം ചെയ്യൂ. രണ്ടാമതായി, മായ വരാൻ സാദ്ധ്യതയുള്ള അനേക പ്രകാരത്തിലുള്ള വിഘ്നങ്ങളെ തന്റെ ഈശ്വരീയ സ്നേഹത്തിന്റെ ആധാരത്തിൽ സഹജമായി സമാപ്തമാക്കി ഓരോ ചുവടും മുന്നോട്ട് വയ്ക്കൂ. വിഘ്നങ്ങളെ ഭയപ്പെടുന്നതിന്റെ മുഖ്യ കാരണമെന്താണ്? എപ്പോഴെല്ലാം വിഘ്നം വരുന്നുവോ, അപ്പോഴെല്ലാം ഇതു മറന്നുപോകുന്നു സ്നേഹത്തിന്റെ പരീക്ഷയിൽ ഇതെല്ലാം വരുമെന്ന് ബാപ്ദാദ മുൻപേ അറിവു നൽകിയിട്ടുണ്ട്. വിഘ്നം വരുമെന്ന് മുൻപേ തന്നെ അറിയാമെങ്കിൽ, പിന്നെ ഭയപ്പെടേണ്ട കാര്യമെന്താണ്? അതിനെ പുതിയ കാര്യമായി വിചാരിക്കുന്നതെന്തിനാണ്? മായ വരുന്നതെന്തുകൊണ്ടാണ്? ബുദ്ധി അലയുന്നതെന്തുകൊണ്ടാണ്? അന്തരീക്ഷം അതിന്റെ പ്രഭാവത്തിലേക്കു കൊണ്ടുവരുന്നതെന്തുകൊണ്ടാണ്? ബന്ധുക്കൾ കൂടെ നിൽക്കാത്തതെന്തുകൊണ്ടാണ്? ഇപ്പോഴും പഴയ സംസ്ക്കാരം പ്രത്യക്ഷമാകുന്നതെന്തുകൊണ്ടാണ്? ഈ ചോദ്യങ്ങളെല്ലാം വിഘ്നങ്ങളെ ഇല്ലാതാക്കുന്നതിനു പകരം ബാബയുടെ സ്നേഹത്തിൽ നിന്നും അകറ്റുവാൻ നിമിത്തമായിത്തീരുന്നു. ബാബ നൽകിയ ഈ മഹാവാക്യം മറന്നു പോകുന്നു –എത്രമാത്രം മുന്നോട്ട് പോകുന്നുവോ അത്രത്തോളം മായ ഭിന്ന ഭിന്ന രൂപത്തിൽ പരീക്ഷിക്കുവാൻ വരും. അതിനാൽ പരീക്ഷ മുന്നോട്ട് കൊണ്ടുപോകുവാനുള്ള സാധനമാണ് വീഴ്ത്തുവാനുള്ളതല്ല, എന്തുകൊണ്ടെന്നാൽ കാരണത്തെ നിവാരണം ചെയ്യുന്നതിനു പകരം, കാരണത്തെക്കുറിച്ച് ചിന്തിച്ച് സമയം പാഴാക്കുന്നു. ശക്തി പാഴാക്കുന്നു. കാരണത്തിനു പകരം നിവാരണത്തെക്കുറിച്ച് ചിന്തിക്കൂ അപ്പോൾ നിർവ്വിഘ്നമാകും. എന്തുകൊണ്ട് വന്നു എന്നല്ല ഇതു വരേണ്ടതു തന്നെയായിരുന്നു –ഈ സ്മൃതിയിലിരിക്കൂ, അപ്പോൾ സമർത്ഥ സ്വരൂപമാകും.

രണ്ടാമത്തെ കാര്യം കൊച്ചു കൊച്ചു വിഘ്നങ്ങളിൽ എന്തുകൊണ്ട് എന്ന ചോദ്യത്തിലൂടെ വ്യർത്ഥ സങ്കൽപങ്ങളുടെ ക്യൂ ഉണ്ടാകുന്നു, ഈ ക്യൂ സമാപ്തമാക്കുന്നതിന് വളരെയധികം സമയം പാഴാകുന്നു അതുകൊണ്ട് ഇത് മുഖ്യ ദുർബ്ബലതയാണ്, അങ്ങനെയുള്ളവർക്ക് ജ്ഞാനസ്വരൂപം അഥവാ നോളേജ്ഫുൾ സ്ഥിതിയിൽ സ്ഥിതി ചെയ്തിട്ടും വിഘ്നങ്ങളെ മറികടക്കുവാൻ സാധിക്കുന്നില്ല, ജ്ഞാനിയാണ്, പക്ഷേ ജ്ഞാന സ്വരൂപമാകേണ്ടതുണ്ട്.

അന്തരീക്ഷത്തിന്റെ പ്രഭാവം ഉണ്ടാകുന്നതെന്തുകൊണ്ടാണ്, അതിന്റെയും കാരണമെന്താണ്? തന്റെ ശക്തി ശാലിയായ വൃത്തിയിലൂടെ അന്തരീക്ഷത്തെ പരിവർത്തനപ്പെടുത്തുന്നവരാണ് നമ്മൾ, എന്ന സ്മൃതി ഇല്ലാതാകുന്നു. വിശ്വ പരിവർത്തകരാണ് എന്നു പറയുമ്പോൾ വിശ്വ പരിവർത്തനത്തിൽ വായുമണ്ഡ ലത്തെയും പരിവർത്തനപ്പെടുത്തേണ്ടതുണ്ട്. അശുദ്ധമായതിനെ ശുദ്ധമാക്കുവാൻ നിമിത്തമായവരാണ്. പിന്നെ എന്തിനാണ് ഇങ്ങനെ ചിന്തിക്കുന്നത് വായുമണ്ഡലം അങ്ങനെയായിരുന്നു, അതുകൊണ്ട് ദുർബ്ബ ലനായി. ഇത് കലിയുഗീ തമോപ്രധാന ആസുരീയ സൃഷ്ടി തന്നെയാണ്, അതിൽ അന്തരീക്ഷം അശുദ്ധ മല്ലാതെ പിന്നെ എങ്ങനെയായിരിക്കും? തമോഗുണി സൃഷ്ടിയുടെ മദ്ധ്യത്തിൽ കഴിഞ്ഞുകൊണ്ട് അന്തരീ ക്ഷത്തെ പരിവർത്തനപ്പെടുത്തുക, ഇതാണ് ബ്രാഹ്മണരുടെ കർത്തവ്യം. കർത്തവ്യത്തിന്റെ സ്മൃതിയിൽ ഇരിക്കുകയാണെങ്കിൽ അതായത് സൃഷ്ടി കർത്താവിന്റെ സ്ഥിതിയിൽ സ്ഥിതി ചെയ്യുകയാണെങ്കിൽ അന്ത രീക്ഷത്തിന് അഥവാ രചനക്കുവശപ്പെടില്ല. പരിവർത്തകരായിട്ട് എങ്ങനെ പരിവർത്തനപ്പെടുത്തും, ഇങ്ങനെ ചിന്തിക്കുന്നതിനു പകരം അന്തരീക്ഷം അങ്ങനെയായതുകൊണ്ട് ഞാൻ ദുർബ്ബലനായി, അന്തരീക്ഷം മാറി യാൽ ഞാൻ മാറാം, അന്തരീക്ഷം നല്ലതാണെങ്കിൽ സ്ഥിതി നല്ലതായിരിക്കും എന്നൊക്കെ ചിന്തിക്കുന്നു. എന്നാൽ അന്തരീക്ഷത്തെ ആരാണ് മാറ്റുക? അത് മറന്നു പോകുന്നു. അങ്ങനെ അന്തരീക്ഷത്തിന്റെ പ്രഭാ വത്തിലേക്കു വരുന്നു.

പിന്നെ പറയുന്നതെന്താണ് ബന്ധുക്കൾ കേൾക്കുന്നില്ല, കൂടെ നിൽക്കുന്നില്ല, അതുകൊണ്ട് ശക്തിശാലി ആകുന്നില്ല. ബാപ്ദാദ മുൻപും കേൾപ്പിച്ചിട്ടുണ്ട് ഓരോ ആത്മാവിനും തന്റേതായ വ്യത്യസ്തമായ പാർട്ടു ണ്ട്. ചിലർ സതോഗുണി, ചിലർ രജോഗുണി, ചിലർ തമോഗുണി, വൈവിദ്ധ്യമാർന്ന ആത്മാക്കളുള്ളപ്പോ ളാണ് വൈവിദ്ധ്യമാർന്ന ഡ്രാമയാകുന്നത്, എല്ലാ ആത്മാക്കൾക്കും ഒരേ പോലെയുള്ള പാർട്ട് ലഭിക്കുക സാദ്ധ്യമല്ല. അഥവാ ഏതെങ്കിലും ആത്മാവിന്റേത് തമോഗുണി അതായത് അജ്ഞാനത്തിന്റെ പാർട്ടാണെ ങ്കിൽ ശുഭ ഭാവനയിലൂടെ ശുഭ കാമനയിലൂടെ ശാന്തിയും ശക്തിയും ദാനം ചെയ്യൂ. പക്ഷേ ആ അജ്ഞാ നത്തിന്റെ പാർട്ടു കണ്ട് തന്റെ ശ്രേഷ്ഠ സ്ഥിതിയുടെ അനുഭവം മറന്നു പോകുന്നതെന്തുകൊണ്ട്? തന്റെ സ്ഥിതിയിൽ ഇളക്കം വരുത്തുന്നതെന്തുകൊണ്ട്? സാക്ഷിയായി പാർട്ടു കണ്ടുകൊണ്ട് ഏതു ശക്തിയുടെ ദാനമാണോ നൽകേണ്ടത്, അത് നൽകൂ, ഭയപ്പെടരുത്. തന്റെ സതോപ്രധാന പാർട്ടിൽ സ്ഥിതി ചെയ്യൂ. തമോഗുണി ആത്മാവിന്റെ കൂട്ടുകെട്ടിന്റെ നിറം പകർന്നാൽ സദാ ബാബയുടെ ശ്രേഷ്ഠ സംഗത്തിലിരി ക്കാൻ സാധിക്കില്ല. സദാ ശ്രേഷ്ഠ സംഗത്തിലിരിക്കുന്നവർക്കുമേൽ മറ്റു സംഗങ്ങളുടെ നിറത്തിന്റെ പ്രഭാ വമുണ്ടാകില്ല. അതുകൊണ്ട് നിവാരണത്തെക്കുറിച്ച് ചിന്തിക്കൂ.

പിന്നെ പറയുന്നതെന്താണ് എന്റെ ബന്ധുവിന്റെ ബുദ്ധിയുടെ പൂട്ട് തുറക്കൂ. ബാബ സർവ്വ ആത്മാക്കളു ടെയും ബുദ്ധിയുടെ പൂട്ട് തുറക്കുന്നതിനുള്ള താക്കോൽ ആദ്യമേതന്നെ കുട്ടികൾക്ക് തന്നിട്ടുണ്ട്. ആ താക്കോൽ എന്തുകൊണ്ടാണ് ഉപയോഗിക്കാത്തത്? താൻ ചെയ്യേണ്ട കാര്യം മറന്നിട്ട് ബാബയെ ആവർത്തി ച്ചാവർത്തിച്ച് ഓർമ്മിപ്പിക്കുന്നു, ബാബാ അങ്ങുതന്നെ ഇവരുടെ ബുദ്ധിയുടെ പൂട്ട് തുറക്കൂ, അല്ലെങ്കിൽ പരിവർത്തനപ്പെടുത്തൂ. ബാബ ആത്മരൂപിയായ മുഴുവൻ കുട്ടികളെപ്രതിയും സദാ വിശ്വമംഗളകാരി തന്നെ യാണ്. പിന്നെ എന്തിനാണ് വീണ്ടും വീണ്ടും ഓർമ്മിപ്പിക്കുന്നത്? ബാബ നിങ്ങളെപ്പോലെ മറവിക്കാരനാ ണെന്ന് വിചാരിക്കുന്നുണ്ടോ? പറയേണ്ട ആവശ്യം പോലുമില്ല. നിങ്ങൾക്ക് നിങ്ങളുടെ പരിധിയുള്ള പാർട്ടിലെ സംബന്ധങ്ങൾ ഓർമ്മയുള്ളതു പോലെ, ബാബ സദാ കുട്ടികളുടെ സംബന്ധത്തിലിരിക്കുന്നയാളാണ്, അതുകൊണ്ട് ബാബയ്ക്ക് കുട്ടികളെ മറക്കുക സാദ്ധ്യമല്ല. എന്നാൽ ബാബക്കറിയാം ഓരോ ആത്മാ വിനും തന്റേതായ സമയാസമയങ്ങളിലെ പാർട്ടുണ്ട്, ചിലർക്ക് ആദിയിൽ പാർട്ടുണ്ട്, ചിലർക്ക് മദ്ധ്യ ത്തിലാണ് പാർട്ട്, ചിലർക്ക് അന്ത്യത്തിലാണ് പാർട്ടുള്ളത്, ചിലർക്ക് ഭക്തിയുടെ പാർട്ടാണെങ്കിൽ ചിലർക്ക് ജ്ഞാനത്തിന്റെ പാർട്ട്. അതുകൊണ്ട് പൂട്ട് എപ്പോൾ തുറക്കും എന്നു ചിന്തിച്ചുകൊണ്ടിരിക്കരുത്, പൂട്ട് തുറക്കുവാനുള്ള സാധനമാണ് –തന്റെ മനസാ സങ്കൽപത്തിലൂടെയുള്ള സേവനം, തന്റെ ചിന്തകളിലൂടെ വായുമണ്ഡലത്തെ പരിവർത്തനപ്പെടുത്തുവാനുള്ള സേവനം. തന്റെ ജീവിത പരിവർത്തനത്തിലൂടെ ആത്മാ ക്കളെ പരിവർത്തനപ്പെടുത്തുവാനുള്ള സേവനം –നിങ്ങളുടെ കടമയാണ്, കടമ നിറവേറ്റിക്കൊണ്ട് പോകൂ. ഇനി വീണ്ടും വീണ്ടും പൂട്ട് തുറക്കൂ എന്നു പറയരുത്. നിങ്ങളുടെ പൂട്ട് തുറന്നെങ്കിൽ അവരുടെയും തുറ

ക്കുക തന്നെ ചെയ്യും. മുഖ്യമായും മൂന്നു കാര്യങ്ങൾ വീണ്ടും വീണ്ടും എഴുതുകയും പറയുകയും ചെയ്യുന്നുണ്ട് –യോഗം എന്തുകൊണ്ട് ശരിയാകുന്നില്ല? പൂട്ട് എന്തുകൊണ്ട് തുറക്കുന്നില്ല? മായ എന്തു കൊണ്ടാണ് വരുന്നത്? ധാരാളം ചിന്തിക്കുന്നു, അതിനാൽ മായക്കും വലിയ രസമാണ്. മല്ലയുദ്ധത്തിൽ ഒരാൾ വീഴുവാൻ പോകുന്നു എന്നു കാണുമ്പോൾ മറ്റെയാൾ ആനന്ദിക്കുന്നു. താഴെ വീഴ്ത്തിയിട്ടിട്ട് പിന്നീട് എഴുന്നേൽപ്പിക്കുന്നു. എപ്പോഴാണോ ഇങ്ങനെ ചിന്തിക്കുന്നത് അപ്പോൾത്തന്നെ മായ വന്നു, എന്തുകൊണ്ട് മായ വന്നു! നിങ്ങൾ ഭയപ്പെട്ടു എന്നു കണ്ട് മായ ഒന്നുകൂടി യുദ്ധം ചെയ്യുന്നു. അതു കൊണ്ട് കേൾപ്പിച്ചിട്ടുണ്ട് മായ വരിക തന്നെ ചെയ്യും. മായ വരുന്നു എന്നാലർത്ഥം വിജയി ആകുവാൻ നിമിത്തമാകുന്നു. ശക്തികളുടെ പ്രാപ്തിയെ അനുഭവത്തിൽ കൊണ്ടു വരുവാൻ കാരണമാകുന്നത് മായ യാണ്. ശത്രു നിലനിൽക്കുമ്പോൾ വിജയി എന്നെങ്ങനെ പറയും? വിജയി രത്നമാകുവാൻ നിമിത്തമാക്കു ന്നത് മായയുടെ ഈ കൊച്ചു കൊച്ചു രൂപങ്ങളാണ്. അതുകൊണ്ട് മായാജീത്തെന്നു മനസ്സിലാക്കി വിജയി രത്നമെന്നു മനസ്സിലാക്കി മായക്കു മേൽ വിജയം പ്രാപ്തമാക്കണം. മനസ്സിലായോ. മാസ്റ്റർ സർവ്വശക്തി മാൻ ദുർബ്ബലനാകരുത്. മായയെ വെല്ലുവിളിക്കുന്നവരാകണം. ശരി.

സദാ മായാജീത്തും ജഗദ്ജീത്തുമായ, അന്തരീക്ഷത്തെ സമർത്ഥ ചിന്തകളിലൂടെ സതോപ്രധാനമാ ക്കുന്നവരായ, ശ്രേഷ്ഠ മതത്തിലൂടെയും ബാബയുടെ കൂട്ടുകെട്ടിലൂടെയും അനേകം മായാവി സംഗദോ ഷത്തെ മറികടന്ന്, സദാ ജ്ഞാനസ്വരൂപ, ശക്തിസ്വരൂപ സ്ഥിതിയിൽ സ്ഥിതിചെയ്യുന്ന, സദാ വിജയീരത്ന ങ്ങൾക്ക് ബാപ്ദാദയുടെ സ്നേഹ സ്മരണകളും നമസ്ക്കാരവും.

## പാർട്ടികളോടൊപ്പം:

സംഗമയുഗത്തിലെ വലുതിലും വലിയ ഖജനാവേതാണ്? ഏറ്റവും വലിയ ഖജനാവാണ് അതീന്ദ്രിയ സുഖം, അത് മറ്റൊരു യുഗത്തിലും പ്രാപ്തമല്ല. സത്യയുഗത്തിലും അതീന്ദ്രിയ സുഖം വർണ്ണിക്കില്ല. ഈ അതീ ന്ദ്രിയ സുഖം ഇപ്പോഴത്തെ മാത്രം ഖജനാവാണ്. ഈ ഖജനാവിന്റെ അനുഭവമുണ്ടോ? ഏറ്റവും മഹ ത്തായ വസ്തു അഥവാ ഏറ്റവും നല്ലതായി തോന്നുന്നതിനെ ഒരിക്കലും മറക്കുക സാദ്ധ്യമല്ല. അതീന്ദ്രിയ സുഖം ഏറ്റവും വലുതിലും വലുതും നല്ലതിലും നല്ലതുമായ ഖജനാവാണ്.അതിനാൽ അത് സദാ ഓർമ്മ യിൽ ഉണ്ടായിരിക്കണം. ഓർമ്മ എന്നാൽ അനുഭവത്തിൽ വരിക. ഈ അനുഭവത്തിൽ വരുന്നവർ ഇന്ദ്രിയ സുഖങ്ങളിലേയ്ക്ക് പോകില്ല. ആരാണോ സദാ അതീന്ദ്രിയ സുഖത്തിലിരിക്കാത്തത് അവർ ഇന്ദ്രിയ സുഖങ്ങളിലേക്കു ആകർഷിതരാകും. ഇന്ദ്രിയ സുഖത്തിന്റെ അനുഭവികളാണല്ലോ അല്ലേ. ആ അല്പ കാല സുഖത്തിൽ ദുഖം നിറഞ്ഞിരിക്കുന്നു. എങ്ങനെ ഇന്നത്തെക്കാലത്ത് കയ്പ്പുള്ള മരുന്നിനു മേൽ മധുരമുള്ള ബോർഡ് വെയ്ക്കുന്നുവോ അതുപോലെ ഈ ഇന്ദ്രിയ സുഖം, സുഖമാണെന്ന് പുറമേ കാണ പ്പെടുന്നു എന്നാൽ എന്താണുള്ളത്? ദുഖമാണുള്ളത് എന്നു മനസ്സിലാക്കിയിട്ടും വീണ്ടും അതിന്റെ ആകർഷ ണത്തിലേക്കു വരുന്നതെന്തിനാണ്?

സദാ സ്വയത്തെ വിശേഷ പാർട്ടുധാരിയെന്നു മനസ്സിലാക്കി പാർട്ട് അഭിനയിക്കാറുണ്ടോ? വിശേഷ പാർട്ടു ധാരികളുടെ ഓരോ രംഗവും വിശേഷപ്പെട്ടതായിരിക്കും. അപ്പോൾ നിങ്ങൾക്കും ഓരോ കർമ്മത്തിന്മേലും അത്രയും ശ്രദ്ധയുണ്ടോ? ഒരു കർമ്മവും സാധാരണമാകരുത്. സാധാരണ ആത്മാക്കൾ എന്തു കർമ്മം ചെയ്താലും അത് ദേഹാഭിമാനത്തിലായിരിക്കും. വിശേഷ ആത്മാക്കൾ ആത്മാഭിമാനിയായി കർമ്മം ചെയ്യു ന്നു. ആത്മാഭിമാനിയായി പാർട്ട് അഭിനയിക്കുന്നവരുടെ റിസൾട്ടെന്തായിരിക്കും? അവർ സ്വയം സന്തു ഷ്ടരായിരിക്കും മറ്റുള്ളവർ അവരിൽ സന്തുഷ്ടരായിരിക്കും. നല്ല രീതിയിൽ ഒരാൾ അഭിനയം കാഴ്ചവെ യ്ക്കുമ്പോൾ കാണികൾ വൺസ് മോർ(ഒരിക്കൽ കൂടി) എന്നു പറയും. അപ്പോൾ എല്ലാവരെയും സന്തു ഷ്ടമാക്കുക എന്നാൽ വൺസ് മോർ എന്നാണ് അർത്ഥം. സ്വയം സ്വയത്തോട് സന്തുഷ്ടമായിരിക്കുക വലിയ കാര്യമല്ല എന്നാൽ സ്വയം സന്തുഷ്ടമായിരുന്നുകൊണ്ട് മറ്റുള്ളവരെ സന്തുഷ്ടമാക്കുക –ഇതാണ് പൂർണ്ണമായ സ്ലോഗൻ. അത് അപ്പോഴേ സാധിക്കൂ എപ്പോഴാണോ ആത്മാഭിമാനിയായി വിശേഷ പാർട്ട് അഭിനയിക്കുന്നത്. ഇങ്ങനെ പാർട്ട് അഭിനയിക്കുമ്പോൾ ആനന്ദമുണ്ടാകും, സന്തോഷമുണ്ടാകും.

സദാ സ്വയത്തിന്റെ ശ്രേഷ്ഠ സ്വമാനമായ മാസ്റ്റർ സർവ്വശക്തിമാന്റെ സ്മൃതിയിലിരിക്കാറുണ്ടോ? ഏറ്റവും നല്ല സ്വമാനമേതാണ്? മാസ്റ്റർ സർവ്വശക്തിമാൻ. ഏതുപോലെ വലിയ ഓഫിസർമാർ അല്ലെങ്കിൽ രാജാ വ്, അവരുടെ സ്വമാനത്തിന്റെ സീറ്റിൽ സ്ഥിതി ചെയ്യുമ്പോൾ മറ്റുള്ളവർ അവരെ ബഹുമാനിക്കുന്നു. സ്വയം സീറ്റിൽ ഇല്ലെങ്കിൽ അവരുടെ ആജ്ഞ ആരും മാനിക്കില്ല. അതുപോലെ നിങ്ങൾ നിങ്ങളുടെ സ്വമാനത്തിന്റെ സീറ്റിൽ ഇരിക്കാത്തിടത്തോളം മായ നിങ്ങൾക്കു മുന്നിൽ സറണ്ടർ ആകില്ല കാരണം മായക്കറിയാം, ഇവർ സീറ്റിൽ സെറ്റായിട്ടില്ല. സീറ്റിൽ സെറ്റാവുക എന്നാൽ സ്വയത്തെ മാസ്റ്റർ സർവ്വശ

ക്തിമാൻ എന്നു മനസ്സിലാക്കുക.

സംഗമയുഗം മാത്രമാണ് പ്രത്യക്ഷ ഫലത്തിന്റെ യുഗം. സത്യയുഗത്തിലും സംഗമയുഗത്തിന്റെ ഫലമാണ് ലഭിച്ചുകൊണ്ടിരിക്കുന്നത്. സംഗമയുഗത്തിൽ ഒന്നിനു നൂറു മടങ്ങ് ഇരട്ടിയായി പ്രത്യക്ഷ ഫലം ലഭിക്കുന്നു. ഒറ്റ ഒരു പ്രാവശ്യം സങ്കല്പമെടുത്തു ഞാൻ ബാബയുടേതാണ്, അപ്പോൾ അനേക ജന്മം ഒരു സങ്കല്പത്തിന്റെ ആധാരത്തിൽ ഫലം പ്രാപ്തമാകുന്നു. ഒരു പ്രാവശ്യം സങ്കല്പിച്ചു ഞാൻ മാസ്റ്റർ സർവ്വശക്തിമാനാണ്, അപ്പോൾ മായാജീത്താകുന്നതിന്റെ, വിജയി ആകുന്നതിന്റെ ലഹരി അനുഭവിക്കും. പ്രത്യക്ഷഫലം സംഗമയുഗത്തിൽ മാത്രമാണ് അനുഭവമാകുന്നത്. എങ്ങനെയാണോ ബീജം വിതക്കുമ്പോൾ ഫലം ലഭിക്കുക തന്നെ ചെയ്യുന്നത്. അതുപോലെ സങ്കല്പം ചെയ്യുക അഥവാ പുരുഷാർത്ഥം ചെയ്യുക –ഇത് ബീജമാണ്, അതിന്റെ ഫലം ഒന്നിനു കോടി മടങ്ങായി ലഭിക്കുന്നു. അതാണ് സംഗമത്തിന്റെ മഹിമ. ഏറ്റവും വലുതിലും വലിയ സംഗമത്തിലെ ഫലമാണ് സ്വയം ബാബ പ്രത്യക്ഷ രൂപത്തിൽ കൂടിക്കാഴ്ച നടത്തുന്നു. പരമാത്മാവ് സാകാര മനുഷ്യ രൂപത്തിൽ കൂടിക്കാഴ്ച നടത്തുവാൻ വരുന്നു. ഈ ഫലത്തിൽ മറ്റെല്ലാ ഫലങ്ങളും വന്നു ചേരുന്നു. ശരി.

## വരദാനം–ഗീതയുടെ പാഠം പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്ന നഷ്ടോമോഹ സ്മൃതി സ്വരൂപരായി ഭവിക്കട്ടെ!

ഗീതാജ്ഞാനത്തിന്റെ ആദ്യ പാഠമാണ് –അശരീരി ആത്മാവായി മാറുക, അന്തിമ പാഠമാണ് നഷ്ടോമോഹ സ്മൃതി സ്വരൂപരായി മാറുക. ആദ്യ പാഠം വിധിയാണ്, അന്തിമ പാഠം വിധിയിലൂടെയുള്ള സിദ്ധിയാണ്. ഓരോ നിമിഷവും ആദ്യം സ്വയം ഈ പാഠം പഠിക്കൂ അതിനു ശേഷം മറ്റുള്ളവരെ പഠിപ്പിക്കൂ. ഇങ്ങനെയുള്ള ശ്രേഷ്ഠ കർമ്മങ്ങൾ ചെയ്തു കാണിക്കൂ, നിങ്ങളുടെ ശ്രേഷ്ഠ കർമ്മങ്ങൾ കണ്ട് അനേക ആത്മാക്കൾക്ക് ശ്രേഷ്ഠ കർമ്മങ്ങൾ ചെയ്ത് അവരുടെ ഭാഗ്യരേഖ ശ്രേഷ്ഠമാക്കുവാൻ സാധിക്കട്ടെ.

## സ്ലോഗൻ–പരമാത്മ സ്നേഹത്തിൽ ലയിച്ചിരിക്കുമെങ്കിൽ പരിശ്രമത്തിൽ നിന്നും മുക്തരാകും.